

ജനവിധി

കെ. രാജേശ്വരി

# മങ്കടയുടെ പാഠങ്ങൾ (കഴക്കൂട്ടത്തിൻെറയും)

**ചരിത്രം പഠിക്കേണ്ട സമയമല്ലിത്:** ആൻറണിയും കുഞ്ഞാലിക്കുട്ടിയും

രവിവർമ്മ എന്ന ഛായാഗ്രാഹകനെക്കൊണ്ടാണ് മങ്കടക്ക് പ്രസിദ്ധി. പിന്നെ, സ്ഥിരമായി മുസ്‌ലിംലീഗ് അംഗങ്ങളെ തെരഞ്ഞെടുത്തയക്കുന്ന നിയോജകമണ്ഡലം എന്ന നിലക്കും.

1956ൽ മങ്കട നിയോജകമണ്ഡലമുണ്ടാകുന്ന കാലത്ത് ഇന്ത്യൻ യൂനിയൻ മുസ്‌ലിം ലീഗ് അംഗീകൃത രാഷ്ട്രീയപാർട്ടിയല്ല. 1957 മാർച്ചിൽ നടന്ന തെരഞ്ഞെടുപ്പിൽ ലീഗുകാർ സ്വതന്ത്രന്മാരായാണ് മൽസരിച്ചത്. ചതുഷ്കോണ മൽസരത്തിൽ ലീഗ് സ്വതന്ത്രൻ കെ.പി. മുഹമ്മദിന് കിട്ടിയത് 11,854 വോട്ടാണ്. കോൺഗ്രസിലെ മലവെട്ടത്ത് മുഹമ്മദിന് 8,338; കമ്യൂണിസ്റ്റ് പാർട്ടിയിലെ രാഘവ പിഷാരടിക്ക് 6,849; തനി സ്വതന്ത്രൻ എം.സി. മത്തായിക്ക് 869. അന്നത്തെ പാലക്കാട് ജില്ലയിൽ മുസ്‌ലിംലീഗ് വിജയിച്ച ഏക സീറ്റായിരുന്നു മങ്കട. ലീഗിൻെറ ബാക്കി ഏഴുസീറ്റും-തിരൂർ, താനൂർ, കുറ്റിപ്പുറം, തിരൂരങ്ങാടി, മലപ്പുറം, മഞ്ചേരി (സംവരണം), കൊണ്ടോട്ടി-കോഴിക്കോട് ജില്ലയിൽ ഉൾപ്പെട്ടവയായിരുന്നു.

1960-ലെ തെരഞ്ഞെടുപ്പാകുമ്പോഴേക്കും ലീഗ് അംഗീകൃത രാഷ്ട്രീയകക്ഷിയായി; കോൺഗ്രസും പി.എസ്.പിയുമുൾപ്പെട്ട മുക്കൂട്ട് മുന്നണിയിലെ ഘടകകക്ഷിയും. കമ്യൂണിസ്റ്റ്-ലീഗ് സ്ഥാനാർഥികൾ തമ്മിൽ നേരിട്ടുള്ള പോരാട്ടം നടന്നു. മുസ്‌ലിംലീഗിലെ പി. അബ്ദുൽമജീദിന് 24,343 വോട്ട് കിട്ടിയപ്പോൾ സി.പി.ഐയിലെ പൂക്കുഞ്ഞിക്കോയ തങ്ങൾക്ക് ലഭിച്ചത് 20,031. കോൺഗ്രസ്, പി.എസ്.പി വോട്ടുകളുടെ ഗണ്യമായ ഒരു ഭാഗം കമ്യൂണിസ്റ്റ് സ്ഥാനാർഥിക്ക് കിട്ടി എന്നർഥം.

1965 ആകുമ്പോഴേക്കും സംസ്ഥാനത്തെ രാഷ്ട്രീയ കാലാവസ്ഥ പാടെ മാറി. മുക്കൂട്ടുമുന്നണി പൊളിഞ്ഞു. കോൺഗ്രസ്, കമ്യൂണിസ്റ്റ്, സോഷ്യലിസ്റ്റ് കക്ഷികൾ നെടുകേ പിളർന്നു. മങ്കട മണ്ഡലത്തിൽ ആദ്യമായി ചെങ്കൊടി പാറി. മാർക്സിസ്റ്റ് സ്ഥാനാർഥി പാലൊളി മുഹമ്മദ്കുട്ടി 1293 വോട്ടിൻെറ വ്യത്യാസത്തിൽ ലീഗിലെ കെ.കെ. സയ്യിദ് ഹസ്സൻകോയയെ തോൽപിച്ചു. ആർക്കും ഭൂരിപക്ഷമില്ലാത്ത അവസ്ഥയിൽ നിയമസഭ കൂടിയതേയില്ല.

1967-ൽ സ്ഥിതിഗതികൾ പിന്നെയും മാറി. കമ്യൂണിസ്റ്റ്-സോഷ്യലിസ്റ്റ് കക്ഷികൾ ഉൾപ്പെട്ട സപ്തകക്ഷി മുന്നണിയിൽ അംഗമായി, മുസ്‌ലിംലീഗ്. മങ്കടയിൽ മുസ്‌ലിംലീഗിലെ സി.എച്ച്. മുഹമ്മദ്കോയ മൊത്തം പോൾ ചെയ്തതിൻെറ 79.82 ശതമാനം വോട്ടുനേടി വിജയിച്ചു. കേരള ചരിത്രത്തിലെ ഏറ്റവും ഉയർന്ന വോട്ടുശതമാനം. കോൺഗ്രസ് സ്ഥാനാർഥി വി.എസ്.എ. ചെറിയകോയയുടെ ജാമ്യസംഖ്യ നഷ്ടമായി.

1970-ലെ ഇടക്കാല തെരഞ്ഞെടുപ്പിൽ കോൺഗ്രസ്-സി.പി.ഐ മുന്നണിയിലായിരുന്നു മുസ്‌ലിംലീഗ്. മാർക്സിസ്റ്റ് മുന്നണി സ്ഥാനാർഥി പാലൊളി മുഹമ്മദ്കുട്ടിയെ 6,341 വോട്ടിന് തോൽപിച്ച് ലീഗിലെ എം. മൊയ്തീൻകുട്ടിഹാജി സീറ്റ് നിലനിർത്തി. 1977-ലെ തെരഞ്ഞെടുപ്പാകുമ്പോഴേക്ക് മുസ്‌ലിംലീഗും രണ്ടായി. പിന്നീടങ്ങോട്ട് മൂന്നുവട്ടം യൂനിയൻ ലീഗും അഖിലേന്ത്യാ ലീഗും തമ്മിലായി മങ്കടയിലെ പോരാട്ടം. യൂനിയൻ ലീഗിലെ കൊരമ്പയിൽ അഹമ്മദ്ഹാജി 7390 വോട്ട് വ്യത്യാസത്തിൽ അഖിലേന്ത്യാ ലീഗിലെ വി.പി.സി തങ്ങളെ തോൽപിച്ചു. മലപ്പുറം ജില്ലയിലെ ഇതര മണ്ഡലങ്ങളെ അപേക്ഷിച്ച് മാന്യമായ തോൽവിയാണ് അഖിലേന്ത്യാ ലീഗിന് മങ്കടയിൽ ഉണ്ടായത്. കൊണ്ടോട്ടിയിലും താനൂരും കുറ്റിപ്പുറത്തും യൂനിയൻ ലീഗിന് കിട്ടിയതിൻെറ മൂന്നിലൊരു ഭാഗം വോട്ടേ അഖിലേന്ത്യാ ലീഗിന് കിട്ടിയുള്ളൂ. മലപ്പുറത്തും മഞ്ചേരിയിലും തിരൂരങ്ങാടിയിലും സ്ഥിതി വ്യത്യസ്തമായിരുന്നില്ല.

കോൺഗ്രസിലെ ആൻറണി വിഭാഗം മാർക്സിസ്റ്റ് പാളയത്തിൽ ചേക്കേറിയതോടെ മങ്കട അത്ര സുരക്ഷിതമല്ലാതായി. തോട്ടമുടമയും വ്യവസായ പ്രമുഖനും ലയൺസ് ക്ലബ് ഭാരവാഹിയുമായ കൊരമ്പയിൽ ഹാജിക്ക് റിസ്ക് എടുക്കാൻ വയ്യല്ലോ. ഹാജി സുരക്ഷിതമായ കുറ്റിപ്പുറം മണ്ഡലത്തിലേക്ക് മാറി. 1980-ലെ തെരഞ്ഞെടുപ്പിൽ യൂനിയൻ ലീഗ് കെ.പി.എ. മജീദ് എന്ന യുവപോരാളിയെ പരീക്ഷിച്ചു.

മക്കരപ്പറമ്പിനടുത്ത് വട്ടാലൂരിലെ ഒരു സാധാരണ കുടുംബത്തിലാണ് മജീദിൻെറ പിറവി. എം.എസ്.എഫിലൂടെ രാഷ്ട്രീയത്തിൽ പ്രവേശിച്ചു. 1969-72 കാലത്ത് എം.എസ്.എഫിൻെറയും 1973-76 കാലഘട്ടത്തിൽ യൂത്ത്ലീഗിൻെറയും ജില്ലാ സെക്രട്ടറിയായി പ്രവർത്തിച്ചു. പ്രീഡിഗ്രിയും ജെ.ഡി.സിയും പാസായി സഹകരണബാങ്കിൽ ക്ലാർക്കായി ജോലിയിൽ പ്രവേശിച്ചെങ്കിലും അചി

രണ്ടേ രാഷ്ട്രീയം മജീദിനെ പൂർണമായും ഗ്രസിച്ചു. 1977-ൽ മുസ്‌ലിം യൂത്ത്‌ലീഗിൻെറ സംസ്ഥാന സെക്രട്ടറിയായി കെ.പി.എ. മജീദ് തെരഞ്ഞെടുക്കപ്പെട്ടു.

1980ൽ ആദ്യമായി മൽസരിക്കുമ്പോൾ വയസ്സ് മുപ്പത് തികഞ്ഞിരുന്നില്ല, മജീദിന്. (ജനനം 15.7.1950). അഖിലേന്ത്യാ ലീഗ് സ്ഥാനാർഥി കെ. അബുഹാജി കാടിളക്കി പ്രചാരണം നടത്തിയെങ്കിലും ഫലമുണ്ടായില്ല. മജീദ് 3,762 വോട്ടിൻെറ ഭൂരിപക്ഷത്തോടെ വിജയിച്ചു. 1982ൽ അബുഹാജി തന്നെ എതിരാളിയായി വന്നപ്പോൾ ഭൂരിപക്ഷം 4,363 ആയി വർധിച്ചു.

1987-ലെ തെരഞ്ഞെടുപ്പ് ആകുമ്പോഴേക്കും ലീഗുകൾ തമ്മിൽ ലയിച്ചിരുന്നു. സംസ്ഥാനത്താകമാനം വീശിയടിച്ച ഇടതുപക്ഷതരംഗം മലപ്പുറം ജില്ലയിൽ ഏശിയില്ല. ജില്ലയിലെ സീറ്റുകൾ പന്ത്രണ്ടും ഐക്യ ജനാധിപത്യമുന്നണി കൈയടക്കി. മലപ്പുറം ജില്ലയോട് ചേർന്നുകിടക്കുന്ന വള്ളുവനാടൻ മണ്ഡലങ്ങളിലും തൃത്താല, പട്ടാമ്പി, ഒറ്റപ്പാലം, ശ്രീകൃഷ്ണപുരം, മണ്ണാർക്കാട്, പാലക്കാട്-ഐക്യമുന്നണി കൊടി പാറിച്ചു. മങ്കടയിൽ മജീദ് സി.പി.എം സ്ഥാനാർഥി പി. മൊയ്തുവിനെ 10,922 വോട്ട് വ്യത്യാസത്തിൽ പരാജയപ്പെടുത്തി.

1991-ൽ പക്ഷേ, രാജീവ്ഗാന്ധി മരിച്ച സഹതാപവും ഐക്യമുന്നണിക്കനുകൂലമായ തരംഗവും ഉണ്ടായിട്ടും മജീദിൻെറ ഭൂരിപക്ഷം കുത്തനെ ഇടിഞ്ഞു. മാർക്സിസ്റ്റ് സ്ഥാനാർഥി കെ. ഉമ്മർ മാസ്റ്ററേക്കാൾ 5960 വോട്ടേ കൂടുതൽ കിട്ടിയുള്ളൂ.

1996ൽ മങ്കട പിടിക്കാനായി സി.പി.എം ഒരു യുവതുർക്കിയെ സ്വതന്ത്രവേഷത്തിൽ പടക്കളത്തിലിറക്കി-മഞ്ഞളാംകുഴി അലി. രാമപുരത്തിനടുത്ത് പനങ്ങാങ്ങര സ്വദേശിയായ അലി കുറേക്കാലം ഗൾഫിലായിരുന്നു. മടങ്ങിവന്നത് സിനിമാ നിർമാതാവായിട്ടാണ്. ആൾക്കും അർഥത്തിനും ക്ഷാമമില്ല. കടുത്ത പോരാട്ടത്തിനൊടുവിൽ മജീദ് തന്നെ ജയിച്ചു. മജീദിന് 52,044 വോട്ട്, അലിക്ക് 50,990; ഭൂരിപക്ഷം 1,054. ബി.ജെ.പിയുടെ പരോക്ഷസഹായവും അലിക്ക് കിട്ടിക്കാണണം. 1991ൽ 4707 വോട്ട് കിട്ടിയത് 96ൽ 4396 ആയി കുറഞ്ഞിരുന്നു. പൊന്നാനിയിൽ 5084ൽനിന്ന് 8618 ആയും കുറ്റിപ്പുറത്ത് 4611ൽനിന്ന് 5018 ആയും പെരിന്തൽമണ്ണയിൽ 2799ൽനിന്ന് 3137 ആയും ബി.ജെ.പി വോട്ടുകൾ വർധിച്ചപ്പോഴാണ് മങ്കടയിലെ വോട്ടിൽ കുറവ് വന്നത്!

പരാജയത്തിനുശേഷം അലി മങ്കടയിൽ നിറഞ്ഞുനിൽക്കുകയും പഞ്ചായത്ത് തെരഞ്ഞെടുപ്പിൻെറ ഫലം വളരെ പ്രോൽസാഹനകരമല്ലാതിരിക്കുകയും ചെയ്ത സാഹചര്യത്തിൽ സുരക്ഷിതമായ മറ്റൊരിടത്തേക്ക് മാറിയാലോ എന്ന് മജീദ് ആഗ്രഹിക്കാതല്ല. ആറാം തവണക്കാരായ മജീദിനെയും സൂപ്പിയേയുമൊക്കെ മാറ്റി തങ്ങൾക്ക് സീറ്റുതരണമെന്ന് മുസ്‌ലിം യൂത്ത് ലീഗുകാർ ആവശ്യപ്പെടാഞ്ഞിട്ടുമല്ല. സിറ്റിംഗ് എം.എൽ.എമാരെല്ലാം അതാത് സീറ്റിൽ മൽസരിക്കട്ടെ എന്നായിരുന്നു ശിഹാബ് തങ്ങളുടെ അരുളപ്പാട്. പി.കെ.കെ. ബാവയെ ഗുരുവായൂർക്കയച്ച് കെ.എൻ.എ. ഖാദറിന് കൊണ്ടോട്ടി സീറ്റ് കൊടുത്തത് മാത്രമായിരുന്നു അപവാദം.

മജീദിനേക്കാൾ മുമ്പ് അലി പ്രചാരണം തുടങ്ങി. മങ്കടയിൽ കടുത്ത പോരാട്ടം എന്ന് വലതുപക്ഷ-നിഷ്പക്ഷ പത്രങ്ങളും അലി മുന്നിലെത്തി എന്ന് ഇടതുപക്ഷ മാധ്യമങ്ങളും റിപ്പോർട്ട് ചെയ്തപ്പോഴും ലീഗ് നേതൃത്വത്തിന് കുലുക്കമേതുമുണ്ടായില്ല. 'ഇതിലും വലിയ പെരുന്നാള് വന്നിട്ട് വാപ്പ പള്ളീപ്പോയില്ല, പിന്നല്ലേ' എന്ന മട്ട്. വോട്ടെണ്ണിയപ്പോൾ ലീഗുകാർ ഞെട്ടി-3058 വോട്ടിൻെറ ഭൂരിപക്ഷത്തോടെ അലി വിജയിച്ചു. മജീദിന് കിട്ടിയത് 64,700 വോട്ട്, അലിക്ക് 67,758. ബി.ജെ.പിയുടെ വോട്ട് പിന്നെയും കുറഞ്ഞ് 3152ആയി. മലപ്പുറം ജില്ലയുടെ ചരിത്രത്തിൽ ആദ്യമായി മുസ്‌ലിംലീഗിൻെറ ഒരു സ്ഥാനാർഥി പരാജിതനായി!

മങ്കടയുടെ വഴിക്കാണ് പെരിന്തൽമണ്ണ എന്ന വ്യക്തമായ സൂചനയും ഇക്കഴിഞ്ഞ തെരഞ്ഞെടുപ്പ് നൽകുന്നു. കെ.പി.എ. മജീദ് മങ്കടയിൽ അങ്കം കുറിച്ച 1980ൽ തന്നെയാണ് നാലകത്ത് സൂപ്പി പെരിന്തൽമണ്ണയിൽ പോരിനിറങ്ങുന്നത്. ഭൂരിപക്ഷം കൂട്ടിയും കുറഞ്ഞുമൊക്കെ സൂപ്പി വക്കീൽ തന്നെ ജയിച്ചുകയറി-1987ൽ 8194, 1991ൽ 6939, 1996ൽ 6248, ഇത്തവണ 5906. മങ്കടയേക്കാൾ കമ്യൂണിസ്റ്റ് പാരമ്പര്യമുള്ള സ്ഥലമാണ് പെരിന്തൽമണ്ണ. 1957, 60, 65, 67 വർഷങ്ങളിലൊക്കെ കമ്യൂണിസ്റ്റ്/മാർക്സിസ്റ്റ് സ്ഥാനാർഥികളാണ് ജയിച്ചത്. 1970 മുതൽക്കാണ് ലീഗിൻെറ പടയോട്ടം.

നാലകത്ത് സൂപ്പിയുടെ ഭാഗ്യം എന്നേ പറയേണ്ടൂ-പെരിന്തൽമണ്ണയിൽ ബി.ജെ.പിയുടെ വോട്ട് കൂടുകയാണ്. ഇത്തവണ 3428 ആയിരിക്കുന്നു. സ്വതന്ത്രനായ മഞ്ഞളാംകുഴി അലിക്ക് മറിക്കുംപോലെ ചുവപ്പനായ വി. ശശികുമാറിന് വോട്ടുകൊടുക്കാനാവില്ലല്ലോ? പൊന്നാനിയിലും ബി.ജെ.പിയുടെ വോട്ട് കുറഞ്ഞ് 5714 ആയി. ഗുണഭോക്താവ് കോൺഗ്രസിലെ എം.പി. ഗംഗാധരൻ. എവിടെ, ആർക്ക്, എത്ര വോട്ട് മറിക്കണം, അതിന് എന്ത് വില വാങ്ങണം എന്നറിയാവുന്നവർ ആരുണ്ട് ബി.ജെ.പിക്കാരേക്കാൾ?

മങ്കട നഷ്ടപ്പെട്ടതും പെരിന്തൽമണ്ണയിൽ ഭൂരിപക്ഷം കുറഞ്ഞതുമൊഴിച്ചാൽ മലപ്പുറം ജില്ലയിൽ ഐക്യജനാധിപത്യമുന്നണി തിളക്കമാർന്ന വിജയം നേടി. മലപ്പുറത്ത് മുനീറിൻെറ ഭൂരിപക്ഷം 36000 കവിഞ്ഞു. ഇവിടെ ഭൂരിപക്ഷം കുറക്കാനും പോളിംഗ് കുറക്കാനും പല കളിയും നടന്നിട്ടുണ്ട്. മറ്റ് മണ്ഡലങ്ങളിലും ലീഗ് സ്ഥാനാർഥികളുടെ ഭൂരിപക്ഷം കുതിച്ചുകയറി. കഴിഞ്ഞതവണ മൽസരിച്ച് തോറ്റ പൊന്നാനി, വണ്ടൂർ സീറ്റുകളടക്കം കോൺഗ്രസ് വിജയിച്ചു. വണ്ടൂരെ എ.പി. അനിൽകുമാർ സംസ്ഥാനത്ത് ഏറ്റവും ഉയർന്ന ഭൂരിപക്ഷം (28,225) നേടിയ കോൺഗ്രസുകാരനുമാണ്.

പാലക്കാട്, തൃശൂർ, എറണാകുളം ജില്ലകളിൽ മുസ്‌ലിംലീഗ് മികച്ച വിജയം നേടി. കഴിഞ്ഞതവണ നഷ്ടപ്പെട്ട മണ്ണാർക്കാട്, ഗുരുവായൂർ, മട്ടാഞ്ചേരി സീറ്റുകൾ ബി.ജെ.പി സഹായം കൂടാതെ നല്ല ഭൂരിപക്ഷത്തോടെ തിരിച്ചുപിടിച്ചു.

ആർ.എസ്.പിയുടെ കുത്തക സീറ്റാണ് ഇരവിപുരം. 1967 മുതൽ അഞ്ചുവട്ടം സഖാവ് ആർ.എസ്. ഉണ്ണി തുടർച്ചയായി ജയിച്ചു, 1987-ൽ വി.പി. രാമകൃഷ്ണപിള്ളയും. 1980ലും 82ലും 87ലും ധനാഢ്യനായ എ. യൂനുസ്കുഞ്ഞാണ് ലീഗ് സ്ഥാനാർഥിയായി മൽസരിച്ച് തോൽവിയിൽ ഹാട്രിക്ക് തികച്ചത്. 1991-ലെ തെരഞ്ഞെടുപ്പിൽ യൂനുസ്കുഞ്ഞ് മലപ്പുറത്ത് സീറ്റുതരപ്പെടുത്തി എം.എൽ.എ ആകുക എന്ന ജന്മാഭിലാഷം നിറവേറ്റി. ഗുരുവായൂർ സീറ്റ് കൈവിട്ട് പി.കെ.കെ. ബാവ ഇരവിപുരത്ത് അങ്കത്തിനിറങ്ങി. രാജീവ്ഗാന്ധി കൊല്ലപ്പെട്ട സഹതാപം മുതലാക്കി 622 വോട്ട് ഭൂരിപക്ഷത്തോടെ രാമകൃഷ്ണപിള്ളയെ തോൽപിച്ചു. 1996-ൽ ബാവ കൊണ്ടോട്ടിക്ക് പോയി; യൂനുസ്കുഞ്ഞ് വീണ്ടും ഇരവിപുരത്ത് മൽസരിച്ചു. ഇത്തവണ 4790 വോട്ടിന് രാമകൃഷ്ണപിള്ളയോട് തോറ്റു.

1991 ജനുവരിയിലെ ജില്ലാ കൗൺസിൽ തെരഞ്ഞെടുപ്പിൽ കളമശ്ശേരി ഡിവിഷനിൽ സഖാവ് സരോജിനി ബാലാനന്ദനെ അട്ടിമറിച്ച പ്രസിദ്ധനായ യൂത്ത്‌ലീഗ് നേതാവാണ് ടി.എ. അഹമ്മദ് കബീർ. അതേവർഷംതന്നെ നിയമസഭാ തെരഞ്ഞെടുപ്പിൽ കൊടുങ്ങല്ലൂരിൽ സ്ഥാനാർഥിയുമായി. 11189 വോട്ടിന് പ്രൊഫ. മീനാക്ഷി തമ്പാനോട് തോറ്റ കബീർ അടുത്തതവണ മട്ടാഞ്ചേരിയിലാണ് ഭാഗ്യം പരീക്ഷിച്ചത്. 1980ലും 82ലും 87ലും 91ലും മുസ്‌ലിംലീഗിനെ വിജയിപ്പിച്ച മട്ടാഞ്ചേരി 1996ൽ ഇടതുസ്വതന്ത്രൻ എം.എ. തോമസിനെയാണ് തുണച്ചത്. കേവലം 425 വോട്ടിന് അഹമ്മദ് കബീർ പരാജിതനായി. പി.ഡി.പി സ്ഥാനാർഥി 5238 വോട്ട് പിടിച്ചതും മുസ്‌ലിംലീഗിലെ ഗ്രൂപ്പുവഴക്കുമാണ് കബീറിൻെറ അടി തെറ്റിച്ചത്.

ഇത്തവണ മട്ടാഞ്ചേരിയിൽ വീണ്ടും മൽസരിക്കാനായിരുന്നു കബീറിന് താൽപര്യം. എന്നാൽ പി.കെ. കുഞ്ഞാലിക്കുട്ടിയുടെ വിശ്വസ്തനായ പി.കെ. ഇബ്രാഹിംകുഞ്ഞ് മട്ടാഞ്ചേരി തട്ടിയെടുത്തു; അഹമ്മദ് കബീറിനെ ഇരവിപുരത്തേക്കയച്ചു. യൂനുസ്കുഞ്ഞിന് സീറ്റേ കിട്ടിയില്ല. പോരാട്ടം ഗംഭീരമായിരുന്നു, പക്ഷേ, ഭാഗ്യം കബീറിനെ തുണച്ചില്ല. പോസ്റ്റൽ വോട്ടാണ് നിർണായകമായത്-ആർ.എസ്.പിയിലെ എ.എ. അസീസ് 20 വോട്ടിന് വിജയിച്ചു.

1980ലും 82ലും തിരുവനന്തപുരം വെസ്റ്റ് ആയിരുന്നു മുസ്‌ലിംലീഗിൻെറ മണ്ഡലം. രണ്ടുവട്ടവും പി.എ. മുഹമ്മദ്കണ്ണ് വിജയിച്ചു. 1987-ൽ തിരുവനന്തപുരം വെസ്റ്റ് കോൺഗ്രസിന് കൊടുത്ത് ലീഗ് കഴക്കൂട്ടം സ്വീകരിച്ചു. വെസ്റ്റ് മണ്ഡലത്തിൽ എം.എം. ഹസൻ ജയിച്ചു; കഴക്കൂട്ടത്ത്

സി.പി.എം സ്വതന്ത്രയായി മൽസരിച്ച പ്രൊഫ. നബീസാ ഉമ്മാൾ 13,108 വോട്ട് വ്യത്യാസത്തിൽ ലീഗിലെ നാവായിക്കുളം റഷീദിനെ തോൽപിച്ചു.

1987ൽ എം.വി. രാഘവനെ അഴീക്കോട്ട് നിർത്തി വിജയിപ്പിച്ച ലീഗ് 1991ൽ കഴക്കൂട്ടത്ത് രാഘവനെ അവതരിപ്പിച്ചു. ഐക്യമുന്നണി സ്ഥാനാർഥിയായി രാഘവൻ വന്നപ്പോൾ ബി.ജെ.പിയുടെ വോട്ട് 10,705ൽ നിന്ന് 2,298ലേക്ക് കുത്തനെ ഇടിഞ്ഞു; 689 വോട്ടിന്റെ വ്യത്യാസത്തിൽ നബീസാ ഉമ്മാൾ പരാജിതയായി. 1996ൽ രാഘവൻ ആറന്മുളക്ക് പോയപ്പോൾ കഴക്കൂട്ടത്ത് മുസ്ലിംലീഗ് ഇ.എ. റഷീദിനെ രംഗത്തിറക്കി. റഷീദിന്റെ പരാജയം ദയനീയമായിരുന്നു-കടകംപള്ളി സുരേന്ദ്രന്റെ ഭൂരിപക്ഷം 24057.

കഴക്കൂട്ടത്ത് പി.ഡി.പിക്ക് സമ്മതനായ സ്വതന്ത്രനെ നിർത്താനായിരുന്നു മുസ്ലിം ലീഗ് തീരുമാനിച്ചത്. പ്രത്യുപകാരമായി ബാക്കി 139 സീറ്റിലും പി.ഡി.പി ഐക്യമുന്നണിയെ പിന്താങ്ങും. അഡ്വ. എം. അൽതാഫ് സ്വതന്ത്രവേഷമണിഞ്ഞ് കഴക്കൂട്ടത്തെത്തിയപ്പോഴോ, കോൺഗ്രസ് നേതാവ് എം.എ. വാഹിദ് റിബലായി രംഗപ്രവേശം ചെയ്തു. ഐ വിഭാഗത്തിന്റെ നേതാവാണ് വാഹിദ്. തിരുവനന്തപുരം നഗരസഭയിൽ പ്രതിപക്ഷനേതാവും ആയിരുന്നു. കഴക്കൂട്ടത്തെ കോൺഗ്രസുകാരൊന്നടങ്കം വാഹിദിന് പിന്നിൽ അണിനിരന്നപ്പോൾ അൽതാഫിന് കാര്യം പിടികിട്ടി. ഈ പാനപാത്രം എന്നിൽനിന്ന് അകറ്റേണമേ എന്ന പ്രാർഥനയോടെ അദ്ദേഹം പിൻവാങ്ങി. പതിനൊന്നാം മണിക്കൂറിൽ ഒരു സ്ഥാനാർഥിയെ തെരഞ്ഞുപിടിക്കേണ്ട ഗതികേടിലായി ലീഗ് നേതൃത്വം. അങ്ങനെയാണ് റിട്ടയേർഡ് പോലിസുദ്യോഗസ്ഥന്റെ മകനും ബിസിനസുകാരനുമായ മുഹമ്മദലി നിഷാദ് എന്ന യുവാവിന് കുറി വീണത്.

കഴക്കൂട്ടത്തെ വോട്ടെണ്ണിത്തീർന്നപ്പോൾ വാഹിദിന് 49917, സി.പി.എമ്മിലെ ബിന്ദു ഉമ്മറിന് 45624, മുഹമ്മദലി നിഷാദിന് 10408. ഐക്യജനാധിപത്യമുന്നണി നിർത്തിയ 140ൽ 99 സ്ഥാനാർഥികളും വിജയിക്കുകയും 40 പേർ രണ്ടാംസ്ഥാനത്തെത്തുകയും ചെയ്തപ്പോൾ ജാമ്യസംഖ്യ നഷ്ടപ്പെട്ട ഒരേയൊരാൾ മുഹമ്മദലി നിഷാദ് ആയിരുന്നു.

തങ്ങൾക്ക് ലഭിച്ച സീറ്റുകൾ ഘടകകക്ഷികൾക്ക് മറിച്ചുകൊടുക്കാനും മറ്റു പാർട്ടികളിൽനിന്ന് സ്ഥാനാർഥികളെ കടമെടുക്കാനും ഉള്ള മഹാമനസ്കത ഭൂമിമലയാളത്തിൽ മുസ്ലിംലീഗിന് മാത്രമേയുള്ളൂ. കോഴിക്കോട് ജില്ലയിലെ കുന്ദമംഗലത്ത് കോൺഗ്രസിലെ യു.സി. രാമനെയാണ് ലീഗ് ദത്തെടുത്തത്. 1970ൽ അവിഭക്ത ലീഗിനെയും 1977, 80, 82 വർഷങ്ങളിൽ അഖിലേന്ത്യാ ലീഗിനെയും വിജയിപ്പിച്ച മണ്ഡലമാണ് കുന്ദമംഗലം. ലീഗ് ലയനത്തിനുശേഷം ഇടതുമുന്നണിയേ ജയിച്ചിട്ടുള്ളൂ. 1987ലും 91ലും 96ലും മാർക്സിസ്റ്റ് പാർട്ടിയിലെ സി.പി. ബാലൻ വൈദ്യനാണ് വിജയിച്ചത്. ബി.ജെ.പിയുടെ വോട്ട് 11,878ൽ നിന്ന് 13,741 ലേക്ക് ഉയർന്നിട്ടും 3711 വോട്ടിന്റെ ഭൂരിപക്ഷത്തോടെ യു.സി. രാമൻ വിജയിച്ചു.

ബി.ജെ.പി വോട്ട് വിജയികളെ നിർണയിക്കുന്ന മണ്ഡലങ്ങളാണ് കോഴിക്കോട് ഒന്നും രണ്ടും. ബി.ജെ.പിക്കാർ താമരക്ക് കുത്തിയാൽ ഇടതുമുന്നണി ജയിക്കും. വോട്ട് മറിച്ചാൽ ഐക്യമുന്നണിയും. കോഴിക്കോട് രണ്ടിൽ ബി.ജെ.പി 12383 വോട്ടുപിടിച്ച 1987ൽ സി.പി.എം സ്ഥാനാർഥി സി.പി. കുഞ്ഞ് 2277 വോട്ടിന് വിജയിച്ചു. 1991ൽ ബി.ജെ.പിയുടെ വോട്ട് 5563 ആയി കുറഞ്ഞപ്പോൾ ലീഗിലെ എം.കെ. മുനീർ3883 വോട്ടിന്റെ ഭൂരിപക്ഷം നേടി. 1996ൽ ബി.ജെ.പിയുടെ വോട്ട് 10782 ആയി ഉയർന്നപ്പോൾ സഖാവ് എളമരം കരീം ലീഗിലെ ഖമറുന്നിസ അൻവറിനെ 8766 വോട്ടിന് തോൽപിച്ചു.

ഖമറുന്നിസാ അൻവറിനെ അരങ്ങത്തുനിന്ന് അടുക്കളയിലേക്ക് മടക്കിയയച്ച് ലീഗ് നേതൃത്വം കോഴിക്കോട് രണ്ടാം മണ്ഡലം വ്യവസായ പ്രമുഖനായ ടി.പി.എം. സാഹിറിന് നൽകി. അതിന് ഫലവുമുണ്ടായി-ബി.ജെ.പിയുടെ വോട്ട് 7345 ലേക്ക് താണു; 787 വോട്ടിന് സാഹിർ വിജയിച്ചു.

ചരിത്രത്തിൽനിന്ന് ലീഗുകാർ പഠിക്കുന്ന പാഠമെന്താണ്? ഒന്നും പഠിക്കാനില്ല എന്നതുതന്നെ. ഇനി ചരിത്രം പഠിക്കാനും കണക്കുകൾ തലനാരിഴ കീറി പരിശോധിക്കാനുമുള്ള സമയമല്ല.

ബേപ്പൂരിലും ഒരു വ്യവസായിയെത്തന്നെ മുസ്ലിംലീഗ് രംഗത്തിറക്കിയെങ്കിലും ബി.ജെ.പിക്കാർ കനിഞ്ഞില്ല. ബി.ജെ.പിയുടെ വോട്ട് 14363ൽനിന്ന് 10934 ആയി കുറഞ്ഞത്, താമര അടയാളത്തിലാണെങ്കിലും നാലാം വേദക്കാരന് വോട്ടുചെയ്യാൻ അണികൾക്കുള്ള സ്വാഭാവികമായ വിരക്തി കൊണ്ടാകാനേ ഇടയുള്ളൂ. ഭൂരിപക്ഷം 12096ൽ നിന്ന് 5071 ആയി കുറഞ്ഞെങ്കിലും സി.പി.എം സ്ഥാനാർഥി വി.കെ.സി. മമ്മദ്കോയ ലീഗിലെ എം.സി. മായിൻഹാജിയെ തോൽപിച്ചു.

മേപ്പയൂരിൽ മൽസരിക്കാൻ ബി.ജെ.പിക്കും വെള്ളാപ്പള്ളി നടേശനും സമ്മതനായ ഒരു തിയ്യസമുദായക്കാരനെത്തേടി ലീഗ് നേതാക്കൾ എത്രയാണ് അലഞ്ഞത്? ഒരു ഹുക്ക വ്യാപാരിയെ ഏറെക്കുറെ പിടികൂടിയതുമാണ്. ലീഗ് നേതാക്കളേക്കാൾ വിവേകം ഹുക്ക വ്യാപാരിക്കുണ്ടായിരുന്നതുകൊണ്ട് ചാക്കിൽ കയറിയില്ല. അവസാനം തനി ലീഗുകാരനായ പി. അമ്മദ് മാസ്റ്റർക്ക് കുറി വീണു. അപ്പോഴേക്കും സഖാവ് മത്തായി ചാക്കോയുടെ പ്രചാരണം മൂന്നാം റൗണ്ടിലേക്ക് കടന്നിരുന്നു. ബി.ജെ.പി വോട്ടുകൾ അവരുടെ സ്ഥാനാർഥിക്കുതന്നെ പോയി; ഭൂരിപക്ഷത്തിൽ ഇടിവുണ്ടായെങ്കിലും മത്തായി ചാക്കോ വിജയിച്ചു.

ബി.ജെ.പി സഹായം തീരെയില്ലാതെതന്നെ സ്ഥിരംസീറ്റുകളായ കൊടുവള്ളിയും തിരുവമ്പാടിയും മുസ്ലിംലീഗ് നേടി. കഴിഞ്ഞതവണ കൊടുവള്ളിയിൽ കഷ്ടിച്ച് രക്ഷപ്പെട്ട സി. മോയിൻകുട്ടി ഇക്കുറി തിരുവമ്പാടിയിൽ പുഷ്പം പോലെ ജയിച്ചു. ഭൂരിപക്ഷം 15631. കൊടുവള്ളിയിൽ സി. മമ്മൂട്ടി 16877 വോട്ടിന് വിജയിച്ചു. മുനീറിന്റെ ഭൂരിപക്ഷം കുറക്കാൻ മലപ്പുറത്ത് പ്രവർത്തിച്ച ചില 'മാരാരിക്കുളം ശക്തികൾ' ഇവിടെ തലപൊക്കിയത്രെ. എന്നിട്ടും മമ്മൂട്ടി!

കുഞ്ഞിപ്പറമ്പത്ത് മോഹനൻ, കാട്ടിൽപറമ്പത്ത് മോഹനൻ എന്നീ അപരന്മാരെ മുൻനിർത്തിയാണ് പെരിങ്ങളത്ത് മുസ്ലിംലീഗ് ജനതാദളിലെ കെ.പി. മോഹനനെ നേരിട്ടത്. ലീഗിലെ കെ.കെ. മുഹമ്മദിന്റെ അപരനായി ചാത്തോത്ത് മുഹമ്മദും രംഗത്തുവന്നു. രണ്ടല്ല ഇരുപത് മോഹനൻമാർക്കിടയിൽനിന്നാലും പി.ആർ. കുറുപ്പിന്റെ മകനെ തിരിച്ചറിയാനുണ്ടോ പെരിങ്ങളത്തുകാർക്ക് വിഷമം? 6978 വോട്ടിന്റെ ഭൂരിപക്ഷത്തോടെ മോഹനൻ വിജയിച്ചു.

കാസർകോട്ടും മഞ്ചേശ്വരത്തും പതിവിൻപടി സി.പി.എം സഹായിച്ചു. കാസർകോട്ട് സി.പി.എമ്മിന്റെ വോട്ട് 24254ൽനിന്ന് 21948 ആയി കുറഞ്ഞു. ബി.ജെ.പിയുടെ വോട്ട് 30149ൽനിന്ന് 33895 ആയിട്ടും വിശേഷമുണ്ടായില്ല; സി.ടി. അഹമ്മദാലിയുടെ ഭൂരിപക്ഷം 3783ൽനിന്ന് 17995 ആയി ഉയർന്നു. മഞ്ചേശ്വരത്ത് ബി.ജെ.പി വോട്ടുകൾ 32413ൽ നിന്ന് 34306ലേക്കും സി.പി.എമ്മിന്റേത് 22601ൽനിന്ന് 23201ലേക്കും വർധിച്ചു. ചെർക്കളം അബ്ദുല്ലയുടെ ഭൂരിപക്ഷം 2292ൽനിന്ന് 13188ലേക്ക് കുതിച്ചുയർന്നു. കർണാടകയിൽനിന്നെത്തിയ ഒരു കോൺഗ്രസ് മന്ത്രിക്ക് ഇതിൽ നല്ല പങ്കുണ്ട്.

23 സീറ്റിൽ മൽസരിച്ച മുസ്ലിംലീഗ് 17ൽ (ഒരു സ്വതന്ത്രനടക്കം) വിജയിച്ചു. ഏറ്റവും ഉയർന്ന ഭൂരിപക്ഷം നേടിയത് ലീഗുകാരനാണ്; ജാമ്യസംഖ്യ നഷ്ടമായ ഏക ഐക്യമുന്നണി സ്ഥാനാർഥി ലീഗ് സ്വതന്ത്രനും. 1996നെ അപേക്ഷിച്ച് 4 സീറ്റിന്റെ വർധനയുണ്ട്; 1991-ലേതിനേക്കാൾ 2 സീറ്റ് കുറവുമാണ്.

ചരിത്രത്തിൽനിന്ന് ലീഗുകാർ പഠിക്കുന്ന പാഠമെന്താണ്? ഒന്നും പഠിക്കാനില്ല എന്നതുതന്നെ. ഇനി ചരിത്രം പഠിക്കാനും കണക്കുകൾ തലനാരിഴ കീറി പരിശോധിക്കാനുമുള്ള സമയമല്ല. കെ.പി.എ. മജീദ് തോറ്റാൽ ഓനുപോയി; മുഹമ്മദലി നിഷാദിന്റെ കെട്ടിവെച്ച സംഖ്യ പോയാൽ ഓനും. ●